സാഹിത്യലോകം
പുസ്തകം 3 ലക്കം 1
ജനുവരി / ഫെബ്രുവരി 1972

# കുലശേഖരവർമ്മയും അദ്ദേഹത്തിന്റെ നാടകങ്ങളും

കുലശേഖരവർമ്മൻ എന്നു പേരായ ഒരു കേരളരാജാവ് ഉണ്ടായിരുന്നു എന്നു ചരിത്രവിദ്യാർത്ഥികൾക്ക് അറിയാം. പണ്ഡിതനും കവിയും നാടകകൃത്തുമായിരുന്നു അദ്ദേഹം. ആശ്ചര്യമഞ്ജരി, തപതീസംവരണം, സുഭദ്രാധനഞ്ജയം എന്നീ കൃതികൾ കുലശേഖരവർമ്മയുടെ സൃഷ്ടികളാണ്. അദ്ദേഹത്തിന്റെ സ്വരൂപം, സ്വഭാവം, മരണം, ജീവിതം എന്നിവയെപ്പററി ഈ കൃതികളിൽനിന്നു ചില സൂചനകൾ നമുക്കു കിട്ടുന്നുണ്ട്. എങ്കിലും, ഈവക സൂചനകൾ പ്രായേണ കുറവായതുകൊണ്ടും മററു തെളിവുകൾ വേണ്ടത്ര കാണാത്തതുകൊണ്ടും പ്രശ്നങ്ങൾ ധാരാളം അവശേഷിക്കുന്ന ഒരു സ്ഥിതിവിശേഷമാണ് ഉള്ളത്. ലഭ്യമായിട്ടുള്ളിടത്തോളം ചരിത്രസാമഗ്രികൾ ആധാരമാക്കിക്കൊണ്ടു കഴിഞ്ഞ അര നൂററാണ്ടുകാലം ഈ രാജാവിനെക്കുറിച്ചു ചർച്ചചെയ്യാൻ പണ്ഡിതന്മാർ ശ്രമിച്ചിട്ടുണ്ട്. ഈ ഉപന്യാസത്തിൽ പ്രശ്നങ്ങളുടെ സാമാന്യസ്വഭാവവും ഇതുവരെ നടന്നിട്ടുള്ള ചർച്ചകളും ആദ്യം ചുരുക്കി പ്രതിപാദിക്കുകയും പിന്നീടു ലേഖകന്റെ ശ്രദ്ധയിൽപ്പെട്ടിട്ടുള്ള ചില പുതിയ വസ്തുതകളെപ്പററി വിശകലനം നടത്തുകയും ചെയ്യുന്നു.

വി. ടി. ഇന്ദുചൂഡൻ

കുലശേഖരവർമ്മന്റെ ആശ്ചര്യമഞ്ജരി ഒരു ഗദ്യകാവ്യമാണ്. ഇതായിരിക്കാം അദ്ദേഹത്തിന്റെ ആദ്യത്തെ കലാസൃഷ്ടി എന്നു തോന്നുന്നു. പിന്നീട് തപതീസംവരണവും ഒടുവിലായി സുഭദ്രാധനഞ്ജയവും രചിച്ചിട്ടുണ്ടാവാം. ഇവ രണ്ടും സംസ്കൃതനാടകങ്ങളാകുന്നു. ആശ്ചര്യമഞ്ജരിയുടെ രചയിതാവാണ് ഈ നാടകകൃത്ത് എന്നിങ്ങനെയാകുന്നു കുലശേഖരവർമ്മനെ തപതീസംവരണത്തിൽ പരിചയപ്പെടുത്തിയിട്ടുള്ളത്. സുഭദ്രാധനഞ്ജയത്തിലാവട്ടെ, ഭാട്ടരനെ തപതീസംവരണകർത്താവ് എന്നു വിശേഷിപ്പിക്കുകയും ചെയ്തിരിക്കുന്നു. കണ്ടാൽ ദീർഘകായനും കോമളനുമായിരുന്നു ഈ കവിയെന്നു രണ്ടു നാടകങ്ങളിലും വിവരിച്ചിട്ടുണ്ട്. ഉദാഹരണമായി തപതീസംവരണത്തിലുള്ള പദ്യം താഴെ ചേർക്കുന്നു:—

"ഉത്തുംഗഘോണമുരുകന്ധരമുന്നതാംസ-
മംസാവലംബിമണികർണ്ണികകർണ്ണപൂരം
ആജാനലംബിഭുജമഞ്ചിതകഞ്ചനാഭ-
മായാമിയസുവപുരാർത്തിഹരം പ്രജാനാം."

മഹോദയപുരം എന്ന സ്ഥലത്തായിരുന്നു കുലശേഖരവർമ്മന്റെ ആസ്ഥാനമെന്നു തപതീസംവരണത്തിൽ പറയുന്നുണ്ട്. ഇദ്ദേഹം കേരളവംശമൂർദ്ധാരത്നമായിരുന്നു എന്നും അവിടെ പ്രസ്താവിച്ചിരിക്കുന്നു. നെൽപാടങ്ങൾ പരന്നുകിടക്കുന്ന മനോഹരമായ കേരളനാട്ടിന്റെ ഭാ

ധിപതിയാണ് കുലശേഖരവർമ്മൻ എന്നാണ് സുഭദ്രാധനഞ്ജയത്തിൽ കാണുന്ന വിവരണം. സന്ന്യാസിശ്രേഷ്ഠന്മാരുടെ ശിഷ്യനായിരുന്നു ഇദ്ദേഹം എന്നും ബ്രാഹ്മണർക്കു ധാരാളം സമ്പത്ത് ദാനം ചെയ്തിരുന്നു എന്നും തപതീസംവരണത്തിൽ പറയുന്നു. കുലശേഖരവർമ്മൻ വിദ്വ[illegible]നായിരുന്നു എന്നും ശാസ്ത്രങ്ങളും അഗാധമായി പഠിച്ചിരുന്നു എന്നും സുഭദ്രാധനഞ്ജയത്തിൽ കൊടുത്തിട്ടുള്ള വിവരണത്തിൽനിന്നു ഗ്രഹിക്കാം. ശൂദ്രകൻ, കാളിദാസൻ, ഹർഷൻ, ദണ്ഡി മുതലായവരുടെ നാടകങ്ങൾക്ക് ഉണ്ടായിരുന്നതുപോലെയുള്ള ജനസമ്മതി തപതീസംവരണത്തിനും സുഭദ്രാധനഞ്ജയത്തിനും ലഭിച്ചിട്ടുണ്ടാവാം എന്നാണ് രണ്ടു നാടകങ്ങളിൽനിന്നും കിട്ടുന്ന സൂചനകളിൽനിന്ന് ഊഹിക്കേണ്ടതു്.

സുഭദ്രാധനഞ്ജയത്തിനു വ്യങ്ഗ്യവ്യാഖ്യ എന്നു പേരായ ഒരു വ്യാഖ്യാനമുണ്ട്. വ്യങ്ഗ്യവ്യാഖ്യയിൽനിന്നു താഴെ പറയുന്ന കാര്യങ്ങൾ മനസ്സിലാക്കാം. ഈ ഗ്രന്ഥത്തിന്റെ രചയിതാവ് ചെറിയാറിന്റെ തീരത്തുള്ള പരമേശ്വരമംഗലം എന്ന സ്ഥലത്തു താമസിച്ചിരുന്നു. തപതീസംവരണവും സുഭദ്രാധനഞ്ജയവും ഉണ്ടാക്കിയശേഷം കുലശേഖരവർമ്മൻ വ്യങ്ഗ്യവ്യാഖ്യാകാരനെ വിളിച്ചുവരുത്തുകയും രാജാവു രണ്ടു നാടകങ്ങളും അഭിനയിച്ചുകാണിക്കയും ചെയ്തുവത്രേ. ഇതിന്റെ ശേഷമാണ് വ്യാഖ്യാനം എഴുതിയതു്.

## ഭിന്നതകൾ ആരംഭിക്കുന്നു

ഇത്രയും കാര്യങ്ങളെ സംബന്ധിച്ച സാരമായ അവ്യക്തതയൊന്നും ഇല്ല; അഭിപ്രായഭിന്നതയും കാണാൻ വഴിയില്ല. ഇനിയങ്ങോട്ടാണ് ബുദ്ധിമുട്ടുകൾ ആരംഭിക്കുന്നതു്. കുലശേഖരവർമ്മൻ ഏതുകാലത്തു ജീവിച്ചിരുന്നു? ഇതാണ് ഒന്നാമത്തെ പ്രശ്നം. ഇതുസംബന്ധിച്ച നേരിട്ടുള്ള ഉറപടിയൊന്നും മേൽ ഉദ്ധരിച്ച ചരിത്രസാമഗ്രികളിൽനിന്നു കിട്ടുന്നില്ല. കുലശേഖരആഴ്‌വാർ എന്നു പേരായ ഒരു കേരള രാജാവ് ചേരരാജാവായിരുന്നു എന്നു ചരിത്രവിദ്യാർത്ഥികൾക്ക് അറിയാം. ഇദ്ദേഹം ഒരു വൈഷ്ണവസന്ന്യാസി ആയിരുന്നു. ആഴ്‌വാർ എന്ന സ്ഥാനപ്പേര് സന്ന്യാസവൃത്തിയുടെ ലക്ഷണമാണ്. കുലശേഖരവർമ്മയും കുലശേഖരആഴ്‌വാരും ഒരേ വ്യക്തിതന്നെയാണോ എന്നതാണ് മറെറാരു പ്രശ്നം. പഴയ സംഹിതകളിലും ഐതിഹ്യങ്ങളിലും മററു ചില രേഖകളിലും കുലശേഖരൻ എന്ന പേര് അഞ്ചോ ആറോ സന്ദർഭങ്ങളിൽ വേറെയും പ്രത്യക്ഷപ്പെടുന്നുണ്ട്. മുകുന്ദമാല എന്നു പേരായ ഒരു വിഷ്ണുസ്തോത്രകൃതി ഉള്ളതായി നമുക്കറിയാം. ഇതിന്റെ രചയിതാവ് ഒരു കുലശേഖരനാണ് എന്നു അതിൽ പറയുന്നു. യുധിഷ്ഠിരവിജയം എന്ന ഒരു യമകകാവ്യത്തിന്റെ കർത്താവായ വാസുദേവഭട്ടതിരി ഒരു കുലശേഖരൻ അദ്ദേഹത്തിന്റെ കാലത്തു ഭരണം നടത്തിയിരുന്നതായി പറയുന്നുണ്ട്. കൊടുങ്ങല്ലൂരിൽ തിരുക്കുലശേഖരപുരം എന്നു പേരായ ക്ഷേത്രത്തിൽ കാണുന്ന ഒരു ശിലാലിഖിതത്തിൽ "തിരുക്കുലശേഖരപുരത്തുതളി" സ്ഥാപിച്ചതായി ഒരു പ്രസ്താവനയുണ്ട്. ഇതിന്റെ സ്ഥാപകൻ ഒരു കുലശേഖരനാണോ? മീമാംസകനായിരുന്ന പ്രഭാകരന്റേയും കവിയായിരുന്ന ലീലാശുകന്റേയും രക്ഷാകർത്താവായി കുലശേഖരൻ എന്ന പേരു് കാണുന്നു. കേരളോല്പത്തി മുതലായ ഐതിഹ്യങ്ങളിൽ ഇനിയും പല സന്ദർഭങ്ങളിലും ഇതേ പേരു് കാണാവുന്നതാണ്. ഇതിൽ ഏതെങ്കിലുമായി നാടകകർത്താവായ കുലശേഖരവർമ്മനു വല്ല ബന്ധവുമുണ്ടോ? ഈവക പ്രശ്നങ്ങൾ ആണ് വ്യക്തമായ ഉത്തരങ്ങൾ ലഭിക്കാൻവേണ്ടി ചരിത്രരംഗത്തിൽ ഗതി കിട്ടാത്ത പ്രേതങ്ങളെപ്പോലെ അലഞ്ഞുതിരിഞ്ഞു നടന്നുകൊണ്ടിരിക്കുന്നതു്.

## ഗണപതിശാസ്ത്രികൾ

പണ്ഡിതന്മാർ പ്രകടിപ്പിച്ചിട്ടുള്ള അഭിപ്രായങ്ങളുടെ ചുരുക്കം ഞാൻ താഴെ ചേർക്കുന്നു. ശ്രദ്ധേയമായ ചില വസ്തുതകൾ പൊതുജനശ്ര

ഷ്ടിയിൽ ആദ്യം ഭാ[illegible]ഞ്ഞുവന്നതു ടി. ഗണപതി ശാസ്ത്രികളാണെന്നു തോന്നുന്നു. ദശരൂപകം എന്ന കൃതിയെപ്പററി ചില പരാമർശങ്ങൾ വ്യങ്ഗ്യവ്യാഖ്യയിൽ ഉണ്ടെന്നു പറയുന്നു. ദശരൂപകത്തിന്റെ കർത്താവായ ധനഞ്ജയൻ 10-ാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ജീവിച്ചിരുന്നു എന്നു കരുതാവുന്നതുകൊണ്ടു് ഈ കാലത്തിനു ശേഷമാവണം വ്യങ്ഗ്യവ്യാഖ്യാകർത്താവും അദ്ദേഹത്തിന്റെ സമകാലികനായ കുലശേഖരവർമ്മയും ജീവിച്ചിരുന്നതു് എന്നു ഗണപതിശാസ്ത്രികൾ ഊഹിക്കുന്നു. കുലശേഖരവർമ്മ എഴുതിയിട്ടുള്ള ആശ്ചര്യമഞ്ജരി എന്ന കൃതിയിൽനിന്നു "കരംശൈഗകശാലവാദിഭിഃ" എന്ന വാക്യം അമരകോശത്തിന്റെ വ്യാഖ്യാനമായ ടികാസർവ്വസ്വം എന്ന കൃതിയിൽ ഉദ്ധരിച്ചിട്ടുണ്ടു്. ടികാസർവ്വസ്വത്തിൽ ശകാബ്ദവും കലിവർഷവും കൊടുത്തിട്ടുള്ളതായി കാണാം. ഇതു ക്രിസ്ത്വബ്ദം 1159നോടു് യോജിക്കുന്നു. അതിനാൽ ടികാസർവ്വസ്വം എഴുതിയ കാലത്തിനു മുമ്പു് കുലശേഖരവർമ്മ ആശ്ചര്യമഞ്ജരി എഴുതിയിട്ടുണ്ടാവണമെന്നും ഗണപതിശാസ്ത്രികൾ ഊഹിക്കുന്നു. 10-ാംനൂററാണ്ടിന്റെ ഉത്തരാർദ്ധത്തിനും പന്ത്രണ്ടാംനൂററാണ്ടിന്റെ പൂർവ്വാർദ്ധത്തിനും ഇടയിലുള്ള ഒരു കാലഘട്ടത്തിലാവണം കുലശേഖരവർമ്മ രാജ്യഭാരം ചെയ്തതെന്നാണു് ഈ പണ്ഡിതന്റെ അഭിപ്രായം.

കുലശേഖരആഴ്‌വാരും കുലശേഖരവർമ്മയും ഒരേ ആൾതന്നെ ആയിരിക്കാമെന്നു ഗണപതിശാസ്ത്രികൾ ഒരു ദിക്കിൽ അഭിപ്രായപ്പെട്ടിട്ടുണ്ടു്. രണ്ടുപേരും കേരളരാജാക്കന്മാരായിരുന്നു എന്നും വിഷ്ണുഭക്തന്മാരായിരുന്നു എന്നും അറിയാവുന്നതുകൊണ്ടാണു് ശാസ്ത്രികൾ ഈ നിഗമനത്തിൽ എത്തുന്നതു്. തമിഴ് വൈഷ്ണവ സാഹിത്യങ്ങളിലെ വിവരണങ്ങളിൽ പറയുന്നതു കുലശേഖരആഴ്‌വാർ കലിവർഷം 1680-ൽ ജീവിച്ചിരുന്നു എന്നാണു്. ക്രിസ്തുവിനുമുമ്പു് 1422 എന്ന വർഷത്തിനു സമമാകുന്നു ഇതു്. ഈ ഐതിഹ്യം ശരിയാണെങ്കിൽ കുലശേഖരആഴ്‌വാരും കുലശേഖരവർമ്മയും ഒരേ രാജാവുതന്നെയാവാൻ വഴിയില്ലെന്നു ഗണപതിശാസ്ത്രികൾ മറെറാരു സന്ദർഭത്തിൽ സൂചിപ്പിക്കാതിരുന്നിട്ടില്ല (1911-ൽ തിരുവിതാംകൂർഗവൺമെൻറിന്റെ ആഭിമുഖ്യത്തിൽ പ്രസിദ്ധംചെയ്തിട്ടുള്ള തപതീസംവരണം നാടകത്തിനു ഗണപതിശാസ്ത്രികൾ എഴുതിയിട്ടുള്ള മുഖവുര നോക്കുക.)

## പ്രൊഫസർ കെ. ആർ. പിഷാരടി

തിരുക്കുലശേഖരപുരത്തുള്ള ലിഖിതത്തിൽ പ്രസ്താവിച്ചുകാണുന്നവിധം തിരുക്കുലശേഖരപുരത്തു തളി അഥവാ ക്ഷേത്രം സ്ഥാപിച്ചതു കുലശേഖരവർമ്മയാവാം എന്നു പ്രൊഫസർ കെ. ആർ. പിഷാരടി ഒരു സന്ദർഭത്തിൽ അഭിപ്രായപ്പെട്ടിരിക്കുന്നു. (കൊച്ചിൻസ്റ്റേറ്റിലെ പുരാവസ്തുഗവേഷണറിപ്പോർട്ടു് 1927). ചേരമാക്കന്മാരുടെ കുലദൈവം തിരുവഞ്ചിക്കുളത്തുള്ള ശിവപ്രതിഷ്ഠ ആയിരുന്നു എന്നും കുലശേഖരൻ വിഷ്ണുഭക്തനായിരുന്നതിനാൽ തിരുക്കുലശേഖരപുരം ക്ഷേത്രം പണിചെയ്യിട്ടുണ്ടാവാമെന്നും ആണു് പിഷാരടി ഊഹിക്കുന്നതു്. എന്നാൽ, മറെറാരു ദിക്കിൽ ഈ പണ്ഡിതൻ വിഭിന്നമായ അഭിപ്രായങ്ങൾ വെളിപ്പെടുത്താതിരുന്നിട്ടില്ല. മുകുന്ദമാലയുടെ രചയിതാവായ കുലശേഖരനും പ്രഭാകരന്റെ രക്ഷാധികാരിയായിരുന്ന കുലശേഖരനും ഒരേ രാജാവുതന്നെയാവാമെന്നും ഇദ്ദേഹമായിരിക്കാം തിരുക്കുലശേഖരപുരത്തു തളി സ്ഥാപിച്ചതെന്നും പിഷാരടി പറയുന്നു (മുകുന്ദമാലയുടെ അനുബന്ധം നോക്കുക.)

എ. ഡി. 788നുമുമ്പു്, 8-ാംനൂററാണ്ടിന്റെ മദ്ധ്യത്തിലാവണം കുലശേഖരവർമ്മ ജീവിച്ചിരുന്നതു് എന്നാണു് പിഷാരടി പറയുന്നതു്. അദ്ദേഹത്തിന്റെ മുഖ്യമായ വാദഗതി താഴെ ചേർക്കുന്നു. ശൂദ്രകൻ, കാളിദാസൻ, ഹർഷൻ, ദണ്ഡി മുതലായ സംസ്കൃതനാടകകർത്താക്കളെപ്പററി തപതീസംവരണത്തിൽ പരാമർശിച്ചിട്ടുണ്ടു്. എന്നാൽ ഭാസൻ, ഭവഭൂതി, ശക്തിഭ

ദ്രൻ എന്നിവരെപ്പററി മൗനം ദീക്ഷിച്ചിരിക്കുന്നു. ഭവഭൂതിയെപ്പററിയുള്ള മൗനം കുലശേഖരവർമ്മൻ ഏതു കാലത്തിനുമുമ്പു ജീവിച്ചു എന്നതിന്റെ സൂചന നല്കുന്നു. ശക്തിഭദ്രനാണു് ദക്ഷിണേന്ത്യയിൽ ആദ്യമായി സംസ്കൃതനാടകങ്ങൾ എഴുതിയതെന്നാണു് ഗണിക്കപ്പെടാറുള്ളതു്. ഈ വസ്തുതയും ശക്തിഭദ്രനെപ്പററി കുലശേഖരവർമ്മയുടെ മൗനവുംകൂടി നോക്കുമ്പോൾ രണ്ടുപേരും ഏതാണ്ടു് ഒരേകാലത്തു ജീവിച്ചിരുന്നു എന്നു പറയാം. കുലശേഖരവർമ്മൻ നാടകങ്ങൾ രചിച്ച കാലത്തു ശക്തിഭദ്രൻ പ്രസിദ്ധനായി കഴിഞ്ഞിരുന്നില്ല. ശക്തിഭദ്രൻ ശങ്കരാചാര്യസ്വാമികളുടെ കാലത്തു കേരളം ഭരിച്ചിരുന്നതു രാജരാജനും രാജശേഖരനും ആയിരുന്നതിനാൽ കുലശേഖരവർമ്മ അതിനു തൊട്ടുമുമ്പു് 8-ാംനൂററാണ്ടിന്റെ മദ്ധ്യത്തിൽ ഭരണം നടത്തിയിരുന്നിരിക്കാം

വ്യങ്ഗ്യവ്യാഖ്യയിൽ ദശരൂപകത്തെപ്പററിയുള്ള പരാമർശം ഉണ്ടെന്നു ഗണപതിശാസ്ത്രികൾ പറയുന്നതിനെ പ്രൊഫസർ പിഷാരടി ചോദ്യംചെയ്തിട്ടുണ്ടു്.

## ഉള്ളൂർ

മഹാകവി ഉള്ളൂരിന്റെ വിസ്താരം ദീർഘമല്ലാത്തതിനാൽ ഞാൻ അതേപടി താഴെ പകർത്തുന്നു:—

“കുലശേഖരവർമ്മാവിന്റെ കാലം നിർണ്ണയിക്കുന്ന വിഷയത്തിൽ പല വൈഷമ്യങ്ങളുമുണ്ടു്. രാജശേഖരൻ എന്ന കേരളരാജാവു് താനുണ്ടാക്കിയ മൂന്നു നാടകങ്ങൾ ശങ്കരഭഗവൽപാദരെ കാണിച്ചു എന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. കുലശേഖരവർമ്മാവും മൂന്നു നാടകങ്ങളുണ്ടാക്കീട്ടുണ്ടെന്നു് ഐതിഹ്യമുണ്ടു്. എന്നാൽ വ്യങ്ഗ്യവ്യാഖ്യാകാരൻ ‘നാടകദ്വയി’യെപ്പററിയേ പറയുന്നുള്ളൂ. ‘പരമഹംസപാദപങ്കേരുഹപാംസുപവിത്രീകൃതമകുടതടൻ’ എന്നു കുലശേഖരൻ തന്നെപ്പററി സംവരണത്തിൽ വർണ്ണിക്കുന്നതു ശങ്കരവിജയത്തിൽ അദ്ദേഹത്തെപ്പററിക്കാണുന്ന വിവരത്തിനു് അനുരൂപമായിരിക്കുന്നു. ആ പരമഹംസൻ ഭഗവൽപാദർതന്നെയാകയാതേ? പിന്നെയും ശൂദ്രകൻ, കാളിദാസൻ, ഹർഷദേവൻ, ദണ്ഡി മുതലായ സ്മരിക്കുന്ന നാടകകാരൻ ഭവഭൂതിയെ വിട്ടുകളഞ്ഞതു് അദ്ദേഹം പശ്ചാൽകാലികനായതുകൊണ്ടല്ലി? ഭവഭൂതി (ഉംവേകൻ) കുമാരിലഭട്ടന്റെ ശിഷ്യനായിരുന്നു എന്നു സൂചിപ്പിച്ചിട്ടുണ്ടു്. ഇതുകൊണ്ടെല്ലാമാണു് ഞാൻ കുലശേഖരനും ഭഗവൽപാദരും സമകാലികന്മാരാണെന്നു് ഒരു കാലത്തു് ഊഹിച്ചിരുന്നതു്. എന്നാൽ ഈ ഊഹത്തിനു രണ്ടുമൂന്നു സംഗതികൾ പ്രതിബന്ധമായി നില്ക്കുന്നുണ്ടു്. ഒന്നാമതു കുലശേഖരവർമ്മാവിനു രാജശേഖരൻ എന്നു പേരുണ്ടായിരുന്നതായി കേൾവിയില്ല. രണ്ടാമതു ധ്വനിപ്രസ്ഥാനത്തിനു പ്രാബല്യം സിദ്ധിച്ചതിനുമേലാണു് സംവരണവും ധനഞ്ജയവും ആവിർഭവിച്ചതെന്നുള്ളതിനു സംശയമില്ല. ആ പ്രസ്ഥാനത്തിനു് ആനന്ദവർദ്ധനന്റെ (ക്രി: പി: ഒൻപതാംശതകത്തിന്റെ ഉത്തരാർദ്ധം) കാലത്തിനു മുമ്പു പ്രാബല്യം ഉണ്ടായിരുന്നതായി തെളിവില്ല. മൂന്നാമതു വ്യങ്ഗ്യവ്യാഖ്യയിൽ “നാടകനായകലക്ഷണം സർവ്വം ദശരൂപകേ ദ്രഷ്ടവ്യം” എന്നു പറഞ്ഞുകാണുന്നു. ആ പംക്തി പ്രക്ഷിപ്തമല്ലെന്നു് ഇപ്പോൾ തെളിഞ്ഞിട്ടുണ്ടു്. ധനഞ്ജയന്റെ പ്രസിദ്ധമായ ആ രൂപകലക്ഷണഗ്രന്ഥം ക്രി. പി. പത്താംശതകത്തിന്റെ അപരാർദ്ധത്തിലാണു് വിരചിതമായതു്. അതിനെയാണു് വ്യംഗ്യവ്യാഖ്യയിൽ സ്മരിച്ചിട്ടുള്ളതെങ്കിൽ കുലശേഖരനെ പതിനൊന്നാംശതകത്തിലേക്കു കൊണ്ടുപോകേണ്ടിയിരിക്കുന്നു. എന്നാൽ കേരളത്തിലെ ഐതിഹ്യം ദശരൂപകം രണ്ടുണ്ടെന്നാകുന്നു. തിരുമംഗലത്തു നീലകണ്ഠൻമൂസ്സതു് ‘കാവ്യപ്രകാശദശരൂപയുഗ’ എന്നു തന്റെ കാവ്യോല്ലാസത്തിൽ പറയുന്ന മറേറ ദശരൂപകം കണ്ടുകിട്ടീട്ടില്ല; പക്ഷേ ഭരതമുനിയുടെ നാട്യശാസ്ത്രത്തിലെ പതിനെട്ടാമദ്ധ്യായമാണതെന്നും വരാവുന്നതാണു്. “അഭിനവഭാരത്യാം ദശരൂപകം

താമാപ്താദശോധ്യായഃ സമാപ്തഃ" എന്നു് അഭിനവഗുപ്തൻ ആ വ്യാഖ്യാനത്തിന്റെ അവസാനത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആകെക്കൂടി നോക്കുമ്പോൾ നിഷ്കൃഷ്ടമായൊരഭിപ്രായം പറവാൻ തോന്നുന്നില്ല. എങ്കിലും ക്രി. പി. 978 മുതൽ 1036വരെ രാജ്യഭാരംചെയ്ത ഒടുവിലത്തെ ചേരമാൻ ഭാസ്കരരവിവർമ്മാവായിരിക്കണം അദ്ദേഹമെന്നു സങ്കല്പിക്കുവാനാണ് അധികമായി ഉപപത്തി കാണുന്നതു്. ശിവരാമൻ പരമഭാഗവതനെന്നു സംവരണകാരനെ വർണ്ണിക്കുന്നുണ്ടെങ്കിലും അദ്ദേഹം കുലശേഖര ആഴ്‌വാരാകുവാൻ തരമില്ലെന്നാണ് എന്റെ ഇപ്പോഴത്തെ അനുമാനം. ആഴ്‌വാർക്കു രാമായണമായിരുന്നുവല്ലോ അത്യഭിമതമായ ഗ്രന്ഥം."

## മററു പണ്ഡിതന്മാർ

എ. എസ്. രാമനാഥയ്യരുടെ അഭിപ്രായം കുലശേഖരവർമ്മൻ എ. ഡി. 985നും 955നും ഇടയിൽ രാജ്യഭാരംചെയ്തു എന്നാണ്. 9-ാംനൂററാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ ജീവിച്ച രാജശേഖരൻ രചിച്ചതായി കരുതപ്പെടുന്ന ഒരു പദ്യത്തിൽ ആശ്ചര്യമഞ്ജരിയെ വാഴ്ത്തിയിട്ടുണ്ട്. അതുകൊണ്ടു രാജശേഖരന്റെ കാലത്തിനു മുമ്പാവണം കുലശേഖരവർമ്മ ജീവിച്ചതു്. എ. ഡി. 880നോടടുത്തു ജീവിച്ച ആനന്ദവർദ്ധനന്റെ 'ധ്വന്യാലോകം' എന്ന കൃതിയിലെ ഉദാഹരണത്തോടു സാദൃശ്യം വഹിക്കുന്ന വിധത്തിൽ കുലശേഖരവർമ്മൻ തന്റെതന്നെ നാടകങ്ങളെ വിലയിരുത്തിയിട്ടുള്ളതായി വ്യംഗ്യവ്യാഖ്യയിൽനിന്നു മനസ്സിലാവുന്നു. അതിനാൽ ആനന്ദവർദ്ധനന്റെ കാലശേഷമാവണം കുലശേഖരവർമ്മ നാടകങ്ങൾ എഴുതിയതെന്നു രാമനാഥയ്യർ അഭിപ്രായപ്പെടുന്നു. തപതീസംവരണത്തിൽ അഞ്ചാം അങ്കത്തിൽ നായകനായ സംവരണൻ, അകാലജലദം എന്നു വിശേഷിക്കുന്ന ഒരു മേഘശകലത്തോടു രവിമണ്ഡലത്തെ മറയ്ക്കരുതെന്നു് അപേക്ഷിക്കുന്ന ഒരു സന്ദർഭമുണ്ടു്. ഇതു് ഒരു അലങ്കാരപ്രയോഗം ആയിരിക്കുമെന്നും 'അകാലവർഷൻ' എന്നു സ്ഥാനമുള്ള മൂന്നു രാഷ്ട്രകൂടരാജാക്കന്മാരായ കൃഷ്ണൻ ഒന്നാമൻ, കൃഷ്ണൻ രണ്ടാമൻ, കൃഷ്ണൻ മൂന്നാമൻ എന്നിവരിൽ ആരെങ്കിലും ചോളപ്രതിയോഗിയായിരുന്ന സ്ഥാണുരവിയുടെ രാജ്യത്തെയോ (രവിമണ്ഡലം) അതല്ലെങ്കിൽ ചോളരാജ്യത്തെയോ (സൂര്യവംശം) ആക്രമിച്ചതിനെയാവാം ഈ അലങ്കാരപ്രയോഗത്തിലെ സൂചനയെന്നും രാമനാഥയ്യർ കരുതുന്നു. ആസന്നമായ ഒരാക്രമണത്തെപ്പററിയാവാം കുലശേഖരവർമ്മ പറഞ്ഞിട്ടുള്ളതു് എന്നും അയ്യർ അഭിപ്രായപ്പെട്ടിരിക്കുന്നു. (തിരുവിതാംകൂർ ആർക്കിയോളജിക്കൽ സീരിസ്, വാല്യം 5, ഭാഗം 2.)

ഉളംകുളം കുഞ്ഞൻപിള്ളയുടെ അഭിപ്രായം കുലശേഖരവർമ്മയും കുലശേഖര ആഴ്‌വാരും മുകുന്ദമാലയുടെ കർത്താവായ കുലശേഖരനും എല്ലാം ഒരേ ആൾതന്നെയാണെന്നാണ്. എ. ഡി. 900-ാം ആണ്ടോടുകൂടി ജീവിച്ചിരുന്ന രാജശേഖരകവി ആശ്ചര്യമഞ്ജരിയെ വാഴ്ത്തിയിട്ടുള്ളതിനാൽ ആ കാലത്തിനു മുമ്പു കുലശേഖരവർമ്മ രാജ്യഭാരം ചെയ്തു എന്നു നിശ്ചയമാണ്. എ. ഡി. 825നുശേഷം 917വരെ ക്രമപ്രകാരം രാജശേഖരൻ, രവിവർമ്മൻ, രാമവർമ്മൻ എന്നീ രാജാക്കന്മാർ ഒരാളുടെ പിറകെ മററൊരാൾ എന്ന നിലയിൽ കേരളം ഭരിച്ചു. ഈ വസ്തുത വെച്ചുകൊണ്ടു നോക്കുമ്പോൾ കുലശേഖരവർമ്മ ഭരിച്ചതു 825നു മുമ്പാവണം. സ്വാമിക്കണ്ണുപിള്ളയുടെ ഗണിതപ്രകാരം ഈ കാലത്താണ് കുലശേഖര ആഴ്‌വാരും ജീവിച്ചതു്. രണ്ടുപേരും വിഷ്ണുഭക്തന്മാരായിരുന്നു. മുകുന്ദമാലയുടെ കർത്താവും വിഷ്ണുഭക്തനായതിനാൽ ഇതേ ആൾതന്നെയാവണം—ഇപ്രകാരമാണു് കുഞ്ഞൻപിള്ള വാദിച്ചിട്ടുള്ളതു്. കുലശേഖരവർമ്മ എന്നതിലെ കുലശേഖരശബ്ദം ഒരു ബിരുദമല്ലെന്നും നാമമാണെന്നും ഇദ്ദേഹം ഒരു രാജവംശത്തിന്റെ സ്ഥാപകൻ എന്ന നിലയിലാവാം, പിന്നീടു കുലശേഖരശബ്ദം ബിരുദമായിത്തീർന്നതെന്നും പറയുന്നു. (ചേരസാ

മ്രാജ്യം 9ഉം 10ഉം നൂററാണ്ടുകളിൽ എന്ന പുസ്തകം നോക്കുക.)

## മററു ചില വസ്തുതകൾ

അർജ്ജുനൻ ശ്രീകൃഷ്ണന്റെ സഹോദരിയായ സുഭദ്രയെ അപഹരിച്ചു കൊണ്ടുപോകുന്നതാണ് സുഭദ്രാധനഞ്ജയത്തിലെ കഥ. ഈ നാടകത്തിലെ അഞ്ചാംഅങ്കത്തിൽ ഒരു സന്ദേശവാഹകൻ അർജ്ജുനനെ അന്വേഷിച്ചുപോകുന്ന ഒരു സന്ദർഭം വിവരിച്ചിട്ടുണ്ട്. സന്ദേശവാഹകൻ അന്വേഷണം നടത്തിയ ദേശങ്ങളുടെയും സ്ഥലങ്ങളുടെയും പേരുകൾ വിവരിച്ചിരിക്കുന്നു. പാണ്ഡ്യം, മലയമല, കന്യാകുമാരി, കേരളം, സഹ്യപർവ്വതത്താഴ്‌വര, ഗോകർണ്ണം, സമുദ്രതീരതീർത്ഥങ്ങൾ എന്നിങ്ങനെയുള്ള ദിക്കുകളിലാണ് തെക്കെ ഇന്ത്യയിലെ തിരച്ചിലിന്നിടയിൽ സന്ദേശവാഹകൻ ചെന്നത്.

കേരളം, പാണ്ഡ്യം എന്നീ രണ്ടു രാജ്യങ്ങളുടെ പേരു പറഞ്ഞപ്പോൾ നാടകകർത്താവ് ചോഴരാജ്യത്തിന്റെ പേരു വിട്ടുകളഞ്ഞു എന്നതു രസകരമായി തോന്നുന്നു. നിർഭാഗ്യവശാൽ, ഈ വസ്തുത പണ്ഡിതന്മാരുടെ ശ്രദ്ധയിൽ പെടാതെ പോയി. തെക്കെ ഇന്ത്യയിലെ ഏററവും പ്രശസ്തമായ രാജ്യമായിരുന്നു ചോഴദേശം എന്ന് എല്ലാവർക്കും അറിയാം. ആദികാലം തൊട്ട്, ക്രിസ്തുവർഷാരംഭത്തിൽ രചിക്കപ്പെട്ട സംഘം കൃതികളുടെ കാലം മുതൽക്കുതന്നെ ചേരചോഴപാണ്ഡ്യം എന്നീ മൂന്നു രാജ്യങ്ങളെയും കൂട്ടിച്ചേർത്തുകൊണ്ടു മാത്രമേ ദ്രാവിഡദേശത്തെ വിവരിക്കുമ്പോൾ പറയാറുള്ളു. ക്രിസ്തുവിനു മുമ്പുള്ള അശോകന്റെ ശാസനങ്ങളിലും മഹാഭാരതത്തിലും ഈ മൂന്നു രാജ്യങ്ങളെയും ഒരുമിച്ചുമാത്രമെ പറയാറുള്ളു. ഇവർ ഒരുതരം ത്രിമൂർത്തികളായിരുന്നു. മൂവേന്തന്മാർ എന്നാണ് ഇവരെ വിളിക്കാറുള്ളത്. ഞാൻ ഈ കാര്യം സ്ഥലച്ചുരുക്കംമൂലം വിസ്തരിക്കുന്നില്ല. കുലശേഖരവർമ്മൻ ഈ ത്രിമൂർത്തികളുടെ ദേശങ്ങളിൽ ഒന്നിനെ തീരെ വിട്ടുകളഞ്ഞുകൊണ്ടു മററു രണ്ടു രാജ്യങ്ങളെ പററിമാത്രം പ്രസ്താവിച്ചത് അർത്ഥഗർഭമാണ്.

രണ്ടു സാദ്ധ്യതകളാണ് ഉള്ളതെന്ന് എനിക്കു തോന്നുന്നു. ഒന്ന്, കുലശേഖരവർമ്മൻ സുഭദ്രാധനഞ്ജയം രചിച്ച കാലത്തു ചോഴദേശം തീരെ ശ്രദ്ധയാകർഷിക്കാത്ത സ്ഥിതിയിൽ അധഃപതിച്ചു കിടന്നിരുന്നിരിക്കാം. രാഷ്ട്രീയമോ മതപരമോ ആയ കാരണങ്ങളാൽ ചോഴന്റെ പേരുപറയാൻ കുലശേഖരവർമ്മൻ ഇച്ഛപ്പെട്ടില്ല എന്നതാണ് രണ്ടാമത്തെ സാദ്ധ്യത.

ക്രിസ്തുവർഷാരംഭംമുതൽ ഏതാണ്ട് മൂന്നാം നൂററാണ്ടിന്റെ സമാപ്തിവരെ ചോഴന്മാരുടേതു പ്രബലവും പേരുകേട്ടതുമായ ഒരു സാമ്രാജ്യമായിരുന്നു. എന്നാൽ മൂന്നാംനൂററാണ്ടുമുതൽ ആറാംനൂററാണ്ടുവരെ ചോഴമണ്ഡലം അന്ധകാരമയമാണ്. ആറാംനൂററാണ്ടുമുതൽ 9-ാംനൂററാണ്ടിന്റെ ഉത്തരാർദ്ധം തുടങ്ങുന്നതുവരെ ചോഴന്മാർ ഒരു ചെറിയ ഗ്രാമപ്രദേശത്തിന്റെ അധിപന്മാർ മാത്രമായിരുന്നു. ഈ കാലത്ത് അവർ തമിഴ്‌നാട്ടിൽനിന്ന് അപ്രത്യക്ഷമാവുകയും തെലുങ്കുദേശത്തു താമസമാക്കുകയും ചെയ്തു. എ. ഡി 850ഓടുകൂടിയാണ് ചോഴചക്രവർത്തിമാർ വീണ്ടും ഒരു സാമ്രാജ്യശക്തിയായി ഉയർന്നുവന്നത്. എ. ഡി. 955നും 985നും ഇടയിൽ 30വർഷങ്ങൾമാത്രം നിലനിന്ന ഒരു വളരെ ചെറിയ കാലഘട്ടത്തിലൊഴികെ എ. ഡി. 850മുതൽ 12-ാംനൂററാണ്ടുവരെ ചോഴസാമ്രാജ്യം പ്രാബല്യത്തോടും സമ്പദ്സമൃദ്ധിയോടുംകൂടി വർത്തിച്ചു എന്നു നമുക്കറിയാം. ഇതിന് എത്രയെങ്കിലും ചരിത്രരേഖകളും ഉണ്ട്.

## ചോഴന്റെ ഗതിവിഗതികൾ

എ. ഡി. 850-ൽ വിജയാലയൻ എന്ന ചോഴരാജാവ് തഞ്ചാവൂർ കരസ്ഥപ്പെടുത്തി ഒരു പ്രബലശക്തിയായിത്തീർന്നതോടുകൂടിയാണ് ചോഴന്മാരുടെ സാമ്രാജ്യകാഹളം മുഴങ്ങുന്നത്. പിന്നീടു വന്ന ആദിത്യൻ ഒന്നാമൻ

തൊണ്ടമണ്ഡലം പിടിച്ചടക്കിയതോടുകൂടി ചോഴന്മാർ പല്ലവരാജ്യം കീഴടക്കി. ആദിത്യൻ ഒന്നാമൻ കൊങ്ങുദേശവും കീഴടക്കുകയുണ്ടായി. തുടർന്നു ഭരിച്ച പരാന്തകചോഴൻ പാണ്ഡ്യദേശത്തെ ആക്രമിച്ചു സാമന്തന്മാരാക്കിത്തീർത്തു. പരാന്തകന്റെ ബിരുദങ്ങളിൽ ഒന്നു് "മധുരൈകൊണ്ടചോഴൻ" എന്നായിരുന്നു. പാണ്ഡ്യന്മാരെ കീഴടക്കിയതു പ്രമാണിച്ചായിരുന്നു ഈ ബിരുദം സിദ്ധിച്ചതു്. 10-ാംനൂറ്റാണ്ടിന്റെ ഒടുവിൽ രാജരാജചോഴൻ സിംഹാസനാരോഹണം ചെയ്തതോടുകൂടി ചോഴസാമ്രാജ്യത്തിന്റെ പേരും പെരുമയും അതിന്റെ പാരമ്യത്തിൽ എത്തി എന്നു പറയാം. ഇതു് ഏറക്കുറച്ചിലുകളോടുകൂടി 12-ാംനൂറ്റാണ്ടുവരെ തുടർന്നു.

എ. ഡി. 850മുതൽ വിജയാലയന്റെ വെട്ടിപിടുത്തത്തിന്റെ ആരംഭം തുടങ്ങി. 12-ാംനൂറ്റാണ്ടുവരെ ദ്രാവിഡദേശത്തിലെ രാജ്യങ്ങളെ സ്മരിക്കുമ്പോൾ ചോഴരാജ്യം യാതൊരു പ്രകാരത്തിലും വിട്ടുകളയാൻ വയ്യ. കുലശേഖരവർമ്മയെപ്പോലെ രാജ്യകാര്യങ്ങളിലുംകൂടി വശമുള്ള ഒരു പ്രഗത്ഭനായ നാടകകൃത്തു് ഈ കാലഘട്ടത്തിൽ രാജ്യസ്ഥിതി പറയുമ്പോൾ ചോഴദേശത്തെ വിസ്മരിക്കുമെന്നു കരുതുന്നതു് അസംബന്ധമായേക്കും. അതുകൊണ്ടു് എ. ഡി. 850-നുമുമ്പു് ചോഴന്മാർ വെറും ഗ്രാമാധിപതികൾ മാത്രമായിരുന്ന ഒരു കാലഘട്ടത്തിലാവാം കുലശേഖരവർമ്മന്റെ നാടകരചന എന്നു് എനിക്കു തോന്നുന്നു.

എ. ഡി. 955മുതൽ 985വരെ ഒരു ഹ്രസ്വമായ കാലഘട്ടത്തിൽ ചോഴന്മാർ ദുർബ്ബലന്മാരായിരുന്നു എന്നു പറഞ്ഞുവല്ലോ. ഈ കാലത്തു് അവരെ ഒരു തരം രാഷ്ട്രീയഗ്രഹണം പിടികൂടിയിരുന്നു. കാര്യപ്രാപ്തിയില്ലാത്തവരായിരുന്നു അപ്പോൾ ചോഴസിംഹാസനത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരുന്നതു്. കുലശേഖരവർമ്മൻ നാടകം എഴുതിയതു് ഈ കാലത്തായിക്കൂടേ എന്ന ചോദ്യം സ്വാഭാവികമാണു്. എന്നാൽ, ഇതിന്റെ തൊട്ടുപിന്നിൽ വിജയാലയന്റെയും ആദിത്യന്റെയും പരാന്തകന്റെയും വിജയസ്മരണകൾ ജീവനോടുകൂടി നിലനിന്നിരുന്നതിനാൽ വെറും 30 കൊല്ലം മാത്രം നിലനിന്ന ഒരു താല്ക്കാലികമായ തകർച്ച ചോഴദേശത്തെ തീരെ വിസ്മരിച്ചുകളയാൻ ഒരു മഹാകവിയെ പ്രേരിപ്പിക്കുമായിരുന്നില്ല എന്നു തന്നെ കരുതണം. എ. ഡി. 900 ആണ്ടോടടുത്തു് ജീവിച്ച രാജശേഖരകവി ആശ്ചര്യമഞ്ജരിയെ വാഴ്ത്തിയിട്ടുണ്ടെന്നുള്ള വസ്തുത മേൽപറഞ്ഞ അനുമാനത്തെ ബലപ്പെടുത്തുന്നു. രാജശേഖരകവി ഉത്തരേന്ത്യക്കാരനാണു്. ആശ്ചര്യമഞ്ജരിയുടെ പ്രശസ്തി ഭാരതമൊട്ടുക്കും പ്രചരിക്കാൻ കുറച്ചുകാലം വേണ്ടിവന്നേക്കും എന്ന വസ്തുതകൂടി കണക്കിൽ എടുക്കേണ്ടിയിരിക്കുന്നു.

മൂന്നാംനൂറ്റാണ്ടുമുതൽ ഒമ്പതാംനൂറ്റാണ്ടുവരെ അറുനൂറുവർഷങ്ങൾ ചോഴന്മാർ അന്ധകാരത്തിൽ പെട്ടപ്പോൾ ഈ ദീർഘരാത്രിയിൽ അവരുടെ കീർത്തി ഒരു കവിയുടെ ശ്രദ്ധയിൽപ്പെട്ടില്ലെങ്കിൽ അതു സ്വാഭാവികമാകുന്നു.

## രണ്ടാമത്തെ സാദ്ധ്യത

രാഷ്ട്രീയമോ മതപരമോ ആയ കാരണങ്ങളാൽ ചോഴദേശത്തിന്റെ പേരു് പറയാതിരുന്നതായിക്കൂടേ? രാഷ്ട്രീയമായ കാരണം യുദ്ധമാവണം. ചേരചോഴപാണ്ഡ്യന്മാർ തമ്മിൽ ഒന്നാംനൂറ്റാണ്ടുമുതൽ 12-ാംനൂറ്റാണ്ടുവരെ ഇടയ്ക്കിടയ്ക്കു യുദ്ധങ്ങളിൽ ഏർപ്പെട്ടിട്ടുണ്ടു്. അവയിൽ പലതും കടുത്ത യുദ്ധങ്ങളായിരുന്നുതാനും. അതുകൊണ്ടു യുദ്ധംമൂലം ചോഴന്റെ പേരു് പറയാൻ വിരോധമുണ്ടെങ്കിൽ അത്രയും വൈമനസ്യം പാണ്ഡ്യന്റെ പേരു് ഉച്ചരിക്കാനും ഉണ്ടാവേണ്ടതായിരുന്നു.

മതപരമായ വൈരാഗ്യം ജനിക്കാവുന്ന ഒരു സന്ദർഭമെങ്കിലും ഉണ്ടായിട്ടുണ്ടെന്നു പറയാം. 11-ാംനൂറ്റാണ്ടിൽ ചോഴദേശത്തു ശൈവന്മാരും വൈഷ്ണവന്മാരും തമ്മിൽ കടുത്ത മാത്സര്യം നടമാടിയിരുന്നു. രാജാക്കന്മാർ ശൈ

വപക്ഷപാതികൾ ആയിരുന്നതിനാൽ ആ കാലത്തു വൈഷ്ണവന്മാരെ ദ്രോഹിച്ചതായി പറയുന്നുണ്ട്. 11-ാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ ചോളരാജാവിന്റെ ഉപദ്രവങ്ങൾ സഹിക്കാൻ വയ്യാതെ വൈഷ്ണവസന്ന്യാസി ആയിരുന്ന രാമാനുജാചാര്യർ ചോളദേശത്തുനിന്ന് ഓടിപ്പോയി മൈസൂരിൽ അഭയം പ്രാപിച്ചുവല്ലൊ. ചിദംബരംക്ഷേത്രത്തിൽ ഉണ്ടായിരുന്ന ഒരു ഗോവിന്ദരാജ(വിഷ്ണു)വിഗ്രഹം കുലോത്തുംഗ ചോഴൻ രണ്ടാമൻ കടലിൽ എറിഞ്ഞുവെന്നും പിന്നീട് രാമാനുജാചാര്യരാണ് ഇതു വീണ്ടെടുത്തു പ്രതിഷ്ഠിച്ചതെന്നും പറയാറുണ്ട്. കുലശേഖരവർമ്മ ഈ കാലത്തു ജീവിച്ചിരുന്നു എന്നും വൈഷ്ണവവിശ്വാസാന്തകന്മാരുടെ നാടായ ചോഴദേശത്തു വിഷ്ണുഭക്തനായ അർജ്ജുനനെ അന്വേഷിച്ചു പോകേണ്ടതില്ലെന്നു സങ്കല്പിച്ചുവെന്നും വന്നുകൂടി

പക്ഷെ, ഈ അനുമാനത്തിൽ എത്തുന്നതിനു പല ബുദ്ധിമുട്ടുകളും ഉണ്ട്. ഒമ്പതാംനൂറ്റാണ്ടിന്റെ ആരംഭത്തിൽ ജീവിച്ച രാജശേഖരകവി കുലശേഖരവർമ്മയുടെ ആശ്ചര്യമഞ്ജരിയെ വാഴ്ത്തിയിട്ടുണ്ടെന്നുള്ള വസ്തുതയ്ക്കു പുറമേ, ശൈവവൈഷ്ണവമതമാത്സര്യം രൂക്ഷമായി നടന്നിരുന്ന ഒരു കാലത്താണ് കുലശേഖരവർമ്മ ജീവിച്ചിരുന്നതെന്ന് അദ്ദേഹത്തിന്റെ കൃതികൾ വായിച്ചാൽ തോന്നുകയില്ല. ചില ഉദാഹരണങ്ങൾമാത്രം പറയാം. കുലശേഖരവർമ്മ വിഷ്ണുഭക്തനായിരുന്നു എന്ന കാര്യം ശരിയാണ്. പക്ഷെ, അതുകൊണ്ട് അദ്ദേഹം ശൈവാരാധനയെ ഇടിച്ചുതാഴ്ത്തിയിട്ടില്ല. തപതീസംവരണത്തിൽ ആറാം അങ്കത്തിൽ സംവരണപുത്രനേയും ആനയിച്ചുകൊണ്ടു ചെല്ലുന്ന വസിഷ്ഠനെക്കൊണ്ടു നാടകകർത്താവ് ഇങ്ങനെ പറയിപ്പിക്കുന്നു:

ക്ഷീരാംഭോധിയിൽ വിഷ്ണുവെദ്രുഹിണലോ-
    കത്തിങ്കൽ വേധസ്സിനെ
കൈലാസത്തിൽ മഹേശനെ ത്രിദശലോ-
    കത്തിങ്കൽ ദേവേന്ദ്രനെ,
നേരിൽക്കണ്ടഥ സൂര്യനേയുമിഹ ത-
    ദ്ദൗഹിത്രനേ തൽപിതാ-
ക്കളെക്കൊണ്ടിഹ പൗരവീപുരിയിൽവ-
    ന്നെത്തീടിനേനിപ്പോൾ ഞാൻ.

മഹേശ്വരനു വിഷ്ണുവിനു തുല്യമായ സ്ഥാനംതന്നെയാണ് കവി നല്കിയിട്ടുള്ളതെന്നു മുകളിൽ ഉദ്ധരിച്ച പദ്യത്തിൽനിന്നു വ്യക്തമാണ്. (പദ്യപരിഭാഷ ആറ്റൂർ കൃഷ്ണപിഷാരടിയുടെ തപതീസംവരണ തർജ്ജമയിൽനിന്ന് എടുത്തതാണ്. ഇതുവരെ പ്രസിദ്ധം ചെയ്തിട്ടില്ലാത്ത ഈ തർജ്ജമ എനിക്കു നോക്കാൻതന്ന അദ്ദേഹത്തിന്റെ മകൻ ശ്രീ. ശാരദാനന്ദപിഷാരടിയോടുള്ള നന്ദി ഞാൻ ഇവിടെ രേഖപ്പെടുത്തികൊള്ളട്ടെ.)

കുലശേഖരവർമ്മ 11-ാം നൂറ്റാണ്ടിലല്ല ജീവിച്ചതെന്ന് ഇതിൽനിന്ന് ഊഹിക്കാം. ഉള്ളൂരും കുഞ്ഞൻപിള്ള പറയുന്നതുപോലെ കുലശേഖരവർമ്മ 9-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ രാജ്യഭാരം ചെയ്തിട്ടുണ്ടാവാം. വ്യംഗ്യവ്യാഖ്യയിൽ ദശരൂപകത്തെപ്പറ്റിയുള്ള പരാമർശമുണ്ടെന്നും അതുകൊണ്ടു 10-ാം നൂറ്റാണ്ടിന്റെ ശേഷമാവണം കുലശേഖരവർമ്മന്റെ കാലമെന്നും പറയുന്നതിനു യാതൊരർത്ഥവുമില്ല. മഹാകവി ഉള്ളൂർ പറയുന്നതുപോലെ 'വ്യംഗ്യവ്യാഖ്യയിൽ പറയുന്ന ദശരൂപകം ധനഞ്ജയന്റെ പ്രസിദ്ധമായ രൂപകലക്ഷണഗ്രന്ഥം ആയിക്കൊള്ളണമെന്നില്ല. അതുപോലെ തപതീസംവരണത്തിലെ അകാലജലദം രാഷ്ട്രകൂടരാജാവിന്റെ ആക്രമണത്തെ സൂചിപ്പിക്കുന്ന ഒരു അലങ്കാരപ്രയോഗമാവാം എന്നതു വെറും അത്യൂഹമായി അവശേഷിക്കുന്നു.

## വർമ്മയും കുലശേഖരപുരവും

കൊടുങ്ങല്ലൂരിലെ 'തിരുക്കുലശേഖരപുരത്തു തളി' കുലശേഖരവർമ്മ സ്ഥാപിച്ചതാവാം. "തിരുക്കുലശേഖരപുരത്തു തളി സ്ഥാപിച്ചശേഷം 196 (നൂററിതൊണ്ണൂററിഞ്ചു്) വർഷങ്ങൾ കഴിഞ്ഞ ആണ്ടിൽ" എന്നിങ്ങനെയാണ് തിരുക്കുലശേഖരപുരം ക്ഷേത്രത്തിൽ സ്ഥിതിചെ

ഷ്ണനായി ഞാൻ മുമ്പു പ്രസ്താവിച്ച ശിലാലിഖിതം സൂചിപ്പിക്കുന്നു. ലിഖിതം എഴുതിയ തിയ്യതി ഇതിൽ കാണുന്നില്ല. എന്നാൽ, അക്ഷരത്തിന്റെ വടിവു നോക്കുമ്പോൾ ഇതു പതിനൊന്നാം നൂറ്റാണ്ടിൽ എഴുതപ്പെട്ടതാവാം എന്നാണ് രാമനാഥയ്യരുടെ ഊഹം. പതിനൊന്നാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ എഴുതപ്പെട്ടതാവാനും വിരോധമില്ല എന്ന് അദ്ദേഹം പറയുന്നു. അങ്ങനെയാണെങ്കിൽ ഇതിന്റെ 196 കൊല്ലം മുമ്പാവണമല്ലോ തളി സ്ഥാപിച്ചതു. അപ്പോൾ, തളിയുടെ സ്ഥാപനം ഒമ്പതാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ നടന്നിരിക്കും. ഇതും കുലശേഖരവർമ്മയുടെ കാലവും തമ്മിൽ യോജിപ്പുണ്ട്.

തളി എന്നാൽ തമിഴിൽ ക്ഷേത്രം എന്നാണ് അർത്ഥം. പക്ഷെ, കേരളീയപാരമ്പര്യപ്രകാരം തളി ഒരു ഭരണവിഭാഗമായിരുന്നു. ഇതു പെരുമാക്കന്മാരുടെ ഭരണവിഭാഗങ്ങളുടെ പേരാണെന്നാണ് കേരളോല്പത്തിയിൽ പറയുന്നതു. (തളി എന്നാൽ ഒരു ഭരണവിഭാഗം എന്നു ശബ്ദതാരാവലിയിൽ അർത്ഥം കൊടുത്തിരിക്കുന്നതു നോക്കുക.) ഇപ്രകാരമുള്ള ഭരണവിഭാഗങ്ങൾ സാധാരണ ക്ഷേത്രങ്ങൾ ആസ്ഥാനമാക്കിക്കൊണ്ടായിരുന്നു സ്ഥാപിച്ചിരുന്നതു എന്നു നമുക്ക് അറിയാം. മേല്പറഞ്ഞ ലിഖിതത്തിൽ കാണുന്ന തളി, അമ്പലമാകാം; അതല്ലെങ്കിൽ അമ്പലം ആസ്ഥാനമാക്കിക്കൊണ്ടു സ്ഥാപിച്ച ഭരണവിഭാഗവുമാകാം.

മേല്പറഞ്ഞതിൽ രണ്ടാമത്തേതാകാനാണ് സാധ്യത എന്നു തോന്നുന്നു. തിരുക്കുലശേഖരപുരം എന്നു സംസ്കൃതത്തിലുള്ള ഒരു പേരു കൊടുത്തതു കുലശേഖരവർമ്മയാവാം. തന്റെ സ്വന്തം നാമവും അമ്പലത്തിന്റെ ശില്പശൈലിയുടെ ചിത്രവും കലാശേഖരപുരം എന്ന പേരിൽ ഒത്തിണങ്ങി ചേർന്നിരിക്കുന്നു. ഈ അമ്പലം മൂന്നു നിലകളുള്ള ഒരു മാളികയാണ്. കലാശേഖരപുരം എന്നാൽ ദേവാലയത്തെ ശിരസ്സിൽ ഏറ്റിക്കൊണ്ടു നില്ക്കുന്ന പുരം അഥവാ സങ്കേതം എന്ന് അർത്ഥമാകുന്നു. അമ്പലത്തിന്റെ ഉയരത്തിലുള്ള ശില്പത്തെയാവാം ഈ പദംകൊണ്ടു സൂചിപ്പിക്കുന്നതു. കലം എന്നാൽ ദേവാലയം എന്ന് അർത്ഥമാകുന്നു. (ശബ്ദതാരാവലി നോക്കുക). 'ദേവകുലം' എന്ന വാക്കിൽനിന്നാവാം ഇത് ഉണ്ടായിട്ടുള്ളതു. ദേവകുലം എന്നതു ക്ഷേത്രത്തിന്റെ അപൂർവമായ പര്യായങ്ങളിൽ ഒന്നാകുന്നു. ഭാസന്റെ "പ്രതിമാനാടക"ത്തിലാണ് ക്ഷേത്രത്തിനു ദേവകുലം എന്ന പര്യായം ഉപയോഗിച്ചിട്ടുള്ളതു. ഉൽകൃഷ്ടമായ ഒരു സംസ്കൃതനാടകത്തിൽനിന്ന് അപൂർവമായ ഒരു പദം തിരഞ്ഞുപിടിച്ചു തിരുക്കുലശേഖരപുരത്തിനു കൊടുക്കാൻ കുലശേഖരവർമ്മയെപ്പോലെയുള്ള ഉന്നതനായ ഒരു നാടകകൃത്തിനു മാത്രമേ താല്പര്യം ഉണ്ടാവുകയുള്ളൂ എന്നു ഊഹിക്കാം. തപതീസംവരണത്തിൽ ഭാസന്റെ പേരു വിട്ടുകളഞ്ഞിട്ടുള്ളതിനാൽ ഭാസകൃതികൾ കുലശേഖരവർമ്മയ്ക്കു പരിചിതമല്ല എന്നു പ്രൊഫസർ പിഷാരടി അഭിപ്രായപ്പെട്ടിട്ടുണ്ടല്ലോ. ഭാസന്റെ പേരു പറയാത്തതിനു വലിയ പ്രാധാന്യം കല്പിക്കേണ്ടതില്ല. "ശൂദ്രകൻ, കാളിദാസൻ, ഹർഷൻ, ദണ്ഡി ആദിയായവർ" എന്ന പദങ്ങളാണ് തപതീസംവരണത്തിൽ പ്രയോഗിച്ചിട്ടുള്ളതു. എല്ലാ സംസ്കൃതനാടകകൃത്തുക്കളുടെയും ഒരു പട്ടിക ഹാജരാക്കാൻ കുലശേഖരവർമ്മ ഉദ്ദേശിച്ചിട്ടില്ല എന്നു വ്യക്തം. 'കൂത്ത്' കളിക്കാൻ ഏർപ്പാടു ചെയ്യുന്നതിനു ചില വ്യവസ്ഥകൾ നടപ്പാക്കിക്കൊണ്ടുള്ള ഒരു ശാസനമാണ് തിരുക്കുലശേഖരപുരം ശിലാലിഖിതത്തിൽ എഴുതിയിട്ടുള്ളതു. ചാക്യാന്മാരുടെ സംസ്കൃതനാടകാഭിനയവും (കൂടിയാട്ടം) കൂത്തും ഈ അമ്പലത്തിൽ ഒമ്പതു നൂറ്റാണ്ടു മുമ്പുതന്നെ നടന്നിരുന്നു എന്ന വസ്തുത കുലശേഖരവർമ്മയുമായുള്ള ബന്ധത്തെയാണ് സൂചിപ്പിക്കുന്നതു എന്നു കരുതുന്നതിൽ തെറ്റില്ല.

### വർമ്മയും ആഴ്‌വാരും

കുലശേഖരവർമ്മയും 'മുകുന്ദമാല'യുടെ കർത്താവായ കുലശേഖരനും വിഭിന്നന്മാരായി

തന്നവെങ്കിലും രണ്ടു പേരുടെയും സാഹിത്യവ്യാപാരങ്ങൾ തമ്മിൽ വ്യത്യാസമുണ്ടു്. തപതീസംവരണത്തിലും സുഭദ്രാധനഞ്ജയത്തിലും ശൃംഗാരരസത്തിന്റെ വികാരം പ്രകടമാകുന്നു ശൃംഗാരപ്രധാനങ്ങളായ പല രംഗങ്ങളും കാണാം. എന്നാൽ, മുകുന്ദമാലയിൽ കളങ്കമററ ഭക്തിയുടേയും വൈരാഗ്യത്തിന്റേയും തത്ത്വജ്ഞാനത്തിന്റേയും അനസ്യൂതമായ ധാര മാത്രമേയുള്ളു. ഈ സ്തോത്രവും മേല്പറഞ്ഞ നാടകങ്ങളും ഒരേ ആൾതന്നെയാണു് എഴുതിയതെന്നു സാധാരണ ഗതിയിൽ പറയാൻ പ്രയാസമുണ്ടു്. എങ്കിലും കലാകാരന്മാർക്കു പലപ്പോഴും ഒന്നിലധികം മുഖങ്ങളും ഭാവങ്ങളും കാണാറുള്ളതുകൊണ്ടു തപതീസംവരണവും സുഭദ്രാധനഞ്ജയവും മുകുന്ദമാലയും കുലശേഖരവർമ്മതന്നെ എഴുതിയതാണെന്നു വേണമെങ്കിൽ പറയാം. ഒരു പക്ഷെ, അദ്ദേഹം വാർദ്ധക്യത്തോടടുത്തപ്പോൾ മുകുന്ദമാല എഴുതിയെന്നും വാദിക്കാവുന്നതാണു്.

എന്നാൽ, കുലശേഖരവർമ്മയും കുലശേഖരആഴ്‌വാരും ഒരേ വ്യക്തിയാണെന്നു വിചാരിക്കാൻ പ്രയാസമാകുന്നു. കുലശേഖരവർമ്മയ്ക്കു ചോഴബന്ധങ്ങൾ യാതൊന്നുംതന്നെ ഇല്ലെന്നു പറഞ്ഞുവല്ലോ. കുലശേഖരആഴ്‌വാർക്കാകട്ടെ ധാരാളം ചോഴബന്ധങ്ങൾ കാണാം. ആഴ്‌വാരെ കേരളത്തിന്റേയും മധുരയുടേയും ചോഴനാട്ടിന്റേയും അധിപനായി പുരാണങ്ങൾ ചിത്രീകരിച്ചിട്ടുണ്ടു്. "കൊല്ലിക്കാവലൻ, കോഴിക്കോൻ, കൂടൽനായകൻ" എന്നിവയായിരുന്നു ആഴ്‌വാരുടെ ബിരുദങ്ങൾ. 'കൊല്ലി' കേരളമാണു്; കോഴി ചോഴന്മാരുടെ ആസ്ഥാനമായിരുന്ന ഉറയൂരിന്റെ പര്യായമാണു്. മധുരയാണു് കൂടൽ. കുലശേഖരആഴ്‌വാരുടെ മകളെ 'ചോഴകുലവല്ലി' എന്നു വിളിച്ചിരുന്നു. ആഴ്‌വാർ ചോഴകുടുംബത്തിൽനിന്നായിരുന്നിരിക്കാം വിവാഹം ചെയ്തിരുന്നതു്. അതല്ലെങ്കിൽ അദ്ദേഹത്തിന്റെ മകളെ കല്യാണം കഴിച്ചിരുന്നതു് ഒരു ചോഴൻ ആയിരുന്നിരിക്കാം. പക്ഷെ, രണ്ടാമത്തെ സാദ്ധ്യത കുറവാണു്. എന്തുകൊണ്ടെന്നാൽ, ചോഴകുലവല്ലിയെ ആഴ്‌വാർ ശ്രീരംഗം ക്ഷേത്രത്തിലേയ്ക്കു ദാനംചെയ്തു എന്നും സ്വത്തു മുഴുവൻ ആ ക്ഷേത്രത്തിലേയ്ക്കു സ്ത്രീധനമായി കൊടുത്തു എന്നുമാണു് പറയാറുള്ളതു്. ഇതു ശരിയാണെങ്കിൽ, ചോഴകുലവല്ലി ഒരു സന്യാസിനിയായോ ദേവദാസിയോ ആയി ജീവിതം കഴിച്ചുകൂട്ടിയിരിക്കാം. ഏതായാലും ആഴ്‌വാരുടെ ചോഴബന്ധങ്ങൾ പ്രസിദ്ധമാണു്.

മഹാകവി ഉള്ളൂർ ചൂണ്ടിക്കാണിച്ചിട്ടുള്ളതുപോലെ, കുലശേഖരആഴ്‌വാർ മുഖ്യമായും ശ്രീരാമഭക്തനായിരുന്നു. കുലശേഖരവർമ്മ വിഷ്ണുവിന്റെ പര്യായങ്ങളെ ചൊല്ലിയാണു് ഭക്തി പ്രകാശിപ്പിച്ചിട്ടുള്ളതു്. 'സരസീരുഹാക്ഷൻ' മുതലായ പര്യായങ്ങളാണു് കുലശേഖരവർമ്മയുടെ പ്രയോഗങ്ങൾ. മുകുന്ദമാലയുടെ കർത്താവായ കുലശേഖരനാവട്ടെ, 'നാരായണൻ' എന്ന പര്യായത്തിൽ തന്റെ ഭക്തി മുഴുവൻ കേന്ദ്രീകരിച്ചിരിക്കുന്നു. 'നാരായണായ നമഃ' എന്നാണു് മുകുന്ദമാലയിൽ എല്ലായിടത്തും കാണുന്നതു്. ശ്രീരാമനും സരസീരുഹാക്ഷനും നാരായണനും എല്ലാം വിഷ്ണുവിന്റെ വകഭേദങ്ങൾതന്നെയല്ലേ എന്നു ചോദിക്കാം. സാമാന്യക്കാരെ സംബന്ധിച്ചേടത്തോളം ഇതു വാസ്തവമാണെങ്കിലും വൈഷ്ണവസിദ്ധാന്തങ്ങൾപ്രകാരം സാങ്കേതികമായി നോക്കിയാൽ ശ്രീരാമഭക്തിയും വിഷ്ണുവിന്റെ പര്യായങ്ങൾചൊല്ലിയുള്ള ആരാധനയും വൈഷ്ണവമതത്തിലെ രണ്ടു് ഉപപ്രസ്ഥാനങ്ങളായിരുന്നു എന്നു പറയാം. പാഞ്ചരാത്രികർ, ഭാഗവതമതക്കാർ എന്നിങ്ങനെ വൈഷ്ണവമതത്തിനു പല ഉൾപ്പിരിവുകളും ഉണ്ടായിട്ടുണ്ടു്. ഒരു കൂട്ടർ വിഷ്ണുവിനെ ആരാധിക്കുമ്പോൾ മററു ചിലർ ശ്രീരാമനെപ്പോലെയുള്ള വിഷ്ണുവിന്റെ അവതാരങ്ങളെ ആരാധിക്കുന്നു.

നമ്മുടെ ചർച്ചാവിഷയത്തിന്റെ പരിധിയ്ക്കു പുറത്തായതിനാൽ കുലശേഖരആഴ്‌വാരു

ടെ കാലം ഞാൻ ഇവിടെ ചർച്ച ചെയ്യുന്നില്ല. ഇതുസംബന്ധിച്ചുള്ള കലിസംഖ്യ വിശ്വാസനീയമാണെന്നു പറഞ്ഞുകൂടാ. കുലശേഖരവർമ്മയുടെ കാലത്തിനു മുമ്പാവാം ആഴ്‌വാർ ജീവിച്ചത്. അന്നു കേരളവും പാണ്ഡിയുംപോലെ എടുത്തുപറയത്തക്ക ഒരു രാജ്യമായിരുന്നില്ല ചോഴം എന്നും ചോഴകുലക്കാർ ആ കാലത്തു ഗ്രാമാധിപതികൾ മാത്രമായിരുന്നു എന്നും ഞാൻ പറഞ്ഞുവല്ലോ. ഉറയൂർ ആയിരുന്നു അവരുടെ ആസ്ഥാനം. പിന്നീടു വിജയാലയൻ തഞ്ചാവൂർ കീഴടക്കിയതോടെ ചോഴസ്ഥാനം അവിടെയായി. ചോഴസാമ്രാജ്യം പിന്നീടു വികസിച്ചപ്പോൾ കാഞ്ചീപുരവും ഗംഗൈകൊണ്ട ചോഴപുരവും മറ്റുമായി പ്രധാന പട്ടണങ്ങൾ. ഇതെല്ലാം വെച്ചുകൊണ്ടു നോക്കുമ്പോൾ 'കോഴിക്കോൻ' എന്നു കുലശേഖരാഴ്‌വാരെ വിളിച്ചതു് ഉചിതമാണ്. ഒരുപക്ഷേ ഉറയൂരിന് അവിടെ എന്തെങ്കിലും ബന്ധം ഉണ്ടായിരുന്നിരിക്കാം എന്നുമാത്രമേ പറയാൻ കഴിയുള്ളൂ.

